# പൗരസ്ത്യ താരം



മലങ്കര ഓർത്തഡോക്സ് സഭ കൊല്ലം ഭദ്രാസന പ്രസിദ്ധീകരണം

ജനുവരി 1995

## പൗരസ്ത്യതാരം

★

*PATRON:*
H. H. Baselios Marthoma Mathews II
Catholicose of the East

*PRESIDENT:*
H. G. Mathews Mar Epiphanius Metropolitan

*MANAGER:*
Rev. Fr. P. M. John, Manjakala.

*CHIEF EDITOR :*
Rev. Fr. K. L. Mathew Vaidyan
Karippottu Kizhakkedathu, Thazhakkara, Mavelikkara.





*PRINTER & PUBLISHER :*
Prof. Fr. A Daniel
Bishop's House, Cross Junction,
Quilon, Kerala-691001
Residence - Nediyakalayil, Kadampanad P. O. 691552

POWRASTHYA THARAM - Monthly Publication
Malankara Orthodox Church, Kollam Diocese,
Bishop's House, Cross Jn., Kollam - 1.

Annual Subscription Rs. 20 Life (15 Years) Rs. 250


# ജന്മദിനാശംസകൾ

മലങ്കര ഓർത്തഡോക്സ്സഭയുടെ പരമാദ്ധ്യക്ഷനും
പൗരസ്ത്യ കാതോലിക്കായും, മലങ്കര മെത്രാപ്പോലീ
ത്തായുമായ **നി. വ. ദി. മ. ശ്രീ. മോറാൻ**
**മാർ ബസേലിയോസ് മാർത്തോമ്മാ**
**മാത്യൂസ് ദ്വിതീയൻ ബാവാ**
തിരുമനസിലെ ജന്മദിനത്തിൽ [30-1-'95]
**"പൗരസ്ത്യതാര"** ത്തിന്റെ
★ **മംഗളാശംസകൾ** ★

"പാരിടമെന്ന -
നല്ലാരാമത്തിൽ,
ചെറിയൊരു കടുകുമരം,
നാലു വശങ്ങളിൽ വീശുന്ന -
ശാഖകളനവധിയതിനുണ്ട്,
അതിലമരും കിളികളിലേററം
വിമലതയേറും കുറുപ്രാവേ !
വാണാലും ! നീണാളതിമോദം !!"

പരിശുദ്ധ ബാവാ തിരുമേനി !
അവിടന്നു നട്ടുനനച്ചു സ്നേഹ
പീയൂഷം ചൊരിഞ്ഞുപരിലാളിച്ച
**" പൗരസ്ത്യതാര "** ത്തെ
**ആശീർവ്വദിച്ചാലും !!**

**- പബ്ളിഷർ**

## പബ്ളിഷറുടെ കത്ത്

മാന്യ പൗരസ്ത്യതാരം ബന്ധുക്കളേ !

പുതുവർഷപ്രവർത്തനങ്ങൾക്കു പ്രയോജനപ്പെടത്തക്കവണ്ണം നിങ്ങളുടെ അഭിപ്രായങ്ങളും നിർദ്ദേശങ്ങളും സ്നേഹപൂർവ്വം പ്രതീക്ഷിക്കുന്നു. ഒരുമാസമെങ്കിലും കുടിശിക വരുത്തിയവർക്ക് മാസിക അയയ്ക്കേണ്ടതില്ലെന്ന ഗവേർണിംഗ് ബോർഡു നിശ്ചയം വീണ്ടും ഓർമ്മപ്പെടുത്തുന്നു.

ഈടുററ ലേഖനങ്ങൾ, ഇടവക തലത്തിലോ ആദ്ധ്യാത്മിക സംഘടനാ തലങ്ങളിലോ പ്രാധാന്യമുള്ള വാർത്തകൾ, സ്ഥാപനങ്ങളുടെയോ പ്രസ്ഥാനങ്ങളുടെയോ പരസ്യങ്ങൾ എന്നിവ ക്ഷണിച്ചുകൊള്ളുന്നു. വാർത്തകൾ തലേ മാസം 22 നു മുമ്പെങ്കിലും കിട്ടിയെങ്കിലേ അടുത്ത മാസത്തെ മാസികയിൽ പ്രസിദ്ധീകരിക്കാൻ കഴിയുകയുള്ളൂ. മാസികാ സംബന്ധമായ എല്ലാ കത്തിടപാടുകളിലും നിങ്ങളുടെ രജി. നമ്പരും പൂർണ്ണമായ മേൽവിലാസവും ഉണ്ടായിരിക്കണം. താഴെ കൊടുത്തിട്ടുള്ള മേൽവിലാസത്തിൽ അയച്ചാൽ കാലതാമസം ഒഴിവാക്കാവുന്നതാണ്.

വിഗതമായ ഇന്നലെകളിലെ അനുഭവങ്ങളെ പാഠമാക്കാം. സമാഗതമായ ഇന്നിന്റെ പങ്കാളികളാവാം. ഇന്നലെകളെ ഓർത്തു കാരുണ്യവാനായ ദൈവത്തിനു ''എബനേസറു''കൾ അർപ്പിക്കാം. ''ഇന്നലെയും ഇന്നും എന്നേക്കും അനന്യ''നായ തന്റെ തിരുമുഖദർശനത്താൽ പ്രഭാവിതരാകാം; പ്രശോഭിതരാകാം.

നവവത്സരാശംസകളോടെ,

- പബ്ളിഷർ

**Prof. Fr. A. DANIEL**
**Nediyakalayil**
**Kadampanad P. O.**
**691 552**

# പൗരസ്ത്യതാരം - 1994 - ലെ പ്രധാനലേഖനങ്ങൾ

| | | | |
|---|---|---|---|
| 1 | മോറാൻ മാർ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ ബാവാ ചെയ്ത അദ്ധ്യക്ഷ പ്രസംഗം | | ജൂലൈ |
| 2 | രക്ഷ : ചില തെററുധാരണകൾ | ഡോ. ഗീവർഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്താ | ജനു: - ഡിസം : |
| 3 | പുരോഹിത വസ്ത്ര വിമർശനങ്ങൾ | ഫാ. സിറിൽ റമ്പാൻ | ജനുവരി |
| 4 | കുമ്പസാരത്തിനു പകരം ഹൂസോയോ മതിയോ | ,, | ഏപ്രിൽ |
| 5 | പൗരസ്ത്യാരാധനാ ശൈലി | ,, | ജൂൺ |
| 6 | വേദപുസ്തകത്തിലെ സത്യാരാധന ബലിയിൽ കൂടി മാത്രം | ,, | ജൂലൈ |
| 7 | കുർബാന ചൊല്ലുന്ന പട്ടക്കാരൻെറ ഒരുക്കം | ,, | സെപ്തം : |
| 8 | ഗദസമനിലെ രണ്ടാംചുംബനവും മലങ്കര സഭയുടെ സ്വയ ശീർഷതയും | ,, | നവംബർ |
| 9 | സഭാ ശുശ്രൂഷയും സാമൂഹ്യനീതിയും | ഫാ. മാത്യു വൈദ്യൻ | ജനുവരി |
| 10 | ദ്വിദ്രഹ്മപ്പണം | ,, | ഫെബ്രു : |
| 11 | ഏദനിലെ നീർച്ചാലുകൾ | ,, | മാർച്ച് |
| 12 | കുരിശിൻെറ പ്രാധാന്യം | ,, | ഏപ്രിൽ |
| 13 | വേദശാസ്ത്രപഠനം : അടിസ്ഥാന പ്രമാണങ്ങൾ | ,, | മേയ് |
| 14 | യേശുവിൻെറ സ്വർഗാരോഹണം | ,, | ജൂൺ |
| 15 | ബൈബിൾ ഭാഷാന്തരങ്ങൾ | ,, | ജൂലൈ |
| 16 | അൾത്താരയിൽ നിന്ന് ശക്തി | ,, | ആഗസ്ററ് |
| 17 | അപ്പോസ്തോലിക പിതാക്കൻമാർ | ,, | സെപ്തം : |
| 18 | കാലം ചെയ്ത വസ്ഗൻ ബാവാ | ,, | ഒക്ടോ : |
| 19 | ക്രിസ്തീയ സ്നാനത്തെപ്പററി | ,, | നവം : |
| 20 | ബ്ളാൻഡിന, പെർപെച്ച്വ, സത്തൂറസ് | ,, | ഡിസം : |
| 21 | മരണവും രൂപാന്തരവും | പ്രോഫ. സിനിരാജ് മുഹമ്മദ് | ജനു :- ഡിസം : |

22 വി. പോളിക്കാർപ്പോസ്
ഫിലിപ്പിയർക്കുള്ള ലേഖനം — ഫാ സി.വി. മാത്യൂസ് — ജനുവരി
23 വൃക്ഷങ്ങളുടെ രാജാവ് — ഫാ ജോൺ സി. വർഗീസ് — ജനുവരി
24 ഉപവാസം — ബ്രദർ തോമസ് മാത്യു — ജനുവരി
25 വലിയനോമ്പ് — ഫാ. ബി. വർഗീസ് — ഫെബ്രു - ഏപ്രിൽ
26 Historic Reconciliation
റവ. ഡോ. കെ.എം. ജോർജ് — ഫെബ്രു: - ഏപ്രി:
27 എന്തുകൊണ്ട് കിഴക്കോട്ട് അഭിമുഖമായി
നിന്നു പ്രാർത്ഥിക്കണം — സി. ഡി. തോമസ് — ഫെ :- ഏപ്രി :
28 ആദ്യ ഫലം — റോസം. ററി. — ഫെബ്രുവരി
29 ഞാൻ — ,, — ജൂൺ
30 ആത്മഹത്യ ക്രിസ്തീയ വിരുദ്ധം — ,, — ആഗസ്ററ്
31 ദിവ്യ സൗന്ദര്യം — ഫാ. പി. എം. ജോൺ മഞ്ഞക്കാല — മേയ്
32 വിവാഹ കൂദാശ ഒരു ലഘുപഠനം — ,, — സെപ്തം:- ഒക്ടോ.
33 ശിശുസ്നാനത്തെ മനസിലാക്കുക — അനിമോൻ, ഷിജു — മേയ്
34 നാവ് ഒരു തീ — ബ്രദർ തോമസ് മാത്യു — മേയ് - ജൂൺ
35 കൗൺസലിംഗ് സെൻറർ നമുക്ക് ആവശ്യമോ
ഫാ. ഒ. തോമസ് ബാംഗ്ളൂർ — ആഗ :
36 ശിശുസ്നാനം വേദപുസ്തകാടിസ്ഥാനത്തിൽ
റീനാ പി. ബേബി — സെപ്തം :- ഒക്ടോ:
37 വംശാവലിക്കൊരു പഠനക്കുറിപ്പ്
സി. ഡി. തോമസ് — ഒക്ടോ:- ഡിസം:
38 സന്തുഷ്ട ഹൃദയത്തിന് ഔഷധങ്ങൾ
ബ്രദർ തോമസ് മാത്യു — ഒക്ടോ :
39 വികലമായ പെന്തക്കോസ്തുപദേശം
ബ്രദർ തോമസ് മാത്യു — നവം:- ഡിസം:
40 മാർ എപ്പിഫാനിയോസ് -
വിശ്വാസവീരൻ, ഗുരു, ഗുരുവര്യൻ — പബ്ളിഷർ — ഡിസം:
41 മാർ ശെമവൂൻ ദെസ്തുനി — പ്രൊഫ പി. പി. മാത്യു — ഡിസം:


കൂടാതെ സഭാവിശേഷദിവസങ്ങൾ, സഭാവാർത്തകൾ, കവിതകൾ ക്വിസ്, ചിന്താവേദി ഇവയും ഉൾപ്പെടുത്തിയിരിക്കുന്നു.

ടി ലേഖനങ്ങൾ ഉൾപ്പെട്ട മാസികകൾ ലഭിക്കുവാൻ പബ്ളിഷർ, പൗരസ്ത്യതാരം, ബിഷപ്പ്സ് ഹൗസ്, ക്രോസ് ജംഗ്ഷൻ, കൊല്ലം -1, കേരള - 691 001 എന്ന വിലാസത്തിൽ എഴുതുക.

# പൗരസ്ത്യതാരം


Vol. VI — No. 1 — January 1995


## ഉള്ളടക്കം


| | | പേജ് |
|---|---|---|
| 1 | അഭി. മെത്രാപ്പോലീത്താതിരുമനസിലെ സന്ദേശം<br>-മാത്യൂസ് മാർ എപ്പിഫാനിയോസ് മെത്രാപ്പോലീത്താ | 2 |
| 2 | രക്ഷ : ചില തെററു ധാരണകൾ XIII<br>-ഡോ. ഗീവർഗീസ് മാർ ഓസ്താത്തിയോസ് മെത്രാപ്പോലീത്താ | 5 |
| 3 | ക്രിസ്തീയ മിഷൻ : അടിസ്ഥാന പ്രമാണങ്ങൾ<br>-ഫാ. കെ. എൽ. മാത്യു വൈദ്യൻ | 10 |
| 4 | വികലമായ പെന്തക്കോസ്തുപദേശം III<br>-ബ്രദർ തോമസ് മാത്യു | 12 |
| 5 | ദിവ്യബോധനം ദശവാർഷികം ആഘോഷിക്കുന്നു<br>-ഫാ. സി. സി. ചെറിയാൻ | 16 |
| 6 | മരണവും രൂപാന്തരവും XIX<br>-പ്രൊഫ സിനിരാജ് മുഹമ്മദ് | 18 |

# അഭി. മെത്രാപ്പോലീത്താ തിരുമനസിലെ സന്ദേശം

''ഈ വഴിക്കു നിങ്ങൾ മുമ്പെ പോയിട്ടില്ലല്ലോ''. [യോശുവ. 3:4]

ഒരു വർഷംകൂടി നമ്മിൽ നിന്ന് ഓടിമറയുകയാണ്. പുത്തൻ. അനുഭവങ്ങളെ തേരിലേററികൊണ്ട് നവവത്സരം ആഗതമായിരിക്കുകയാണ്. ഈ അവസരത്തിൽ പുതുവർഷത്തിലേക്കുള്ള നമ്മുടെ കാൽവയ്പുകൾ, ചിന്തകൾ, വീക്ഷണഗതികൾ ഇവ എപ്രകാരം ആയിരിക്കണം എന്നത് വളരെയേറെ പ്രാധാന്യം അർഹിക്കുന്ന വിഷയമാണ്. ഇതെപ്പററി നമുക്ക് അല്പമായി ചിന്തിക്കാം.

## പുതുവർഷം ദൈവത്തിൻെറ ദാനം

വളരെ പ്രതീക്ഷകളുമായി 1995 നെ തങ്ങളുടെ മനസിൻെറ അകതലങ്ങളിൽ കണ്ടിരുന്നവരിൽ എത്രയോപേർ ഈ ലോകം വിട്ടു കടന്നുപോയ? എത്രയോ മനക്കോട്ടകൾ മണ്ണോടുമണ്ണ് ചേർന്നുകഴിഞ്ഞു. അങ്ങനെ ചിന്തിക്കുമ്പോൾ നമ്മുടെ മുന്നിൽ ഉദിച്ചുയരുന്നചോദ്യം കഴിഞ്ഞവർഷം നമ്മിൽ നിന്ന് വാങ്ങിപ്പോയവരിൽ നിന്ന് വലിയ അന്തരം ഇല്ലാത്ത നമുക്ക് ഈ പുതുവർഷം എങ്ങനെ ലഭിച്ചു? എന്നുള്ളതാണ്. അതിനുള്ള ഉത്തരംഒന്നു മാത്രം അത് ദൈവത്തിൻെറ മഹത്തരമായ ദാനങ്ങളിലൊന്നാണ് നമുക്ക് ലഭിച്ചിരിക്കുന്ന താലന്തുകൾ ശരിയായി വിനയോഗിക്കുവാൻ ദൈവം തന്നിരിക്കുന്ന അവസരം ഇത് നമ്മോടുള്ള തൻെറ സ്നേഹത്തിൻെറ പ്രതിഫലനമാണ്.

## യഹോവ മുമ്പിൽ നാം പിമ്പിൽ

പുതുവർഷം ജിജ്ഞാസയുടേതാണ്. മനുഷ്യൻ അറിയാൻ കഴിഞ്ഞിട്ടില്ലാത്തവ അറിയുവാൻ അവന് എക്കാലവും ആഗ്രഹമുണ്ട്. അവൻെറ സഞ്ചാരം അറിവില്ലാത്ത വഴികളിലൂടെ ആയതിനാൽ അവന് ശരിയായ ഒരു വഴികാട്ടിയെ ആവശ്യമാണ്. അല്ലാത്തപക്ഷം അവൻ ആപത്തിൽ അകപ്പെടും എന്നത് പകൽ പോലെ സത്യമാണ്. ഇതിന് ഉത്തമ ഉദാഹരണമാണ് യോനായുടെ തർശീസിലേക്കുള്ള യാത്ര. ദൈവം കാണിച്ചു കൊടുത്ത വഴിയെ പോകാതെ അവൻ സ്വയം തെരഞ്ഞെടുത്ത പാതയിലൂടെ സഞ്ചരിച്ചതിൻെറ ഫലമായി കടലാനയുടെ വയററിൽ അകപ്പെട്ടു. (യോന. 1 : 1 - 17) എന്നാൽ ഇതിനു നേരെ വിപരീതമായ അനുഭവമാണ് യിസ്രായേൽ ജനതയുടേത് (യോശുവ. 3 : 1 - 17) ജോർദ്ദാൻ എന്ന നദി കടക്കുന്നതിനുമുമ്പായി - തങ്ങൾക്കു തരാനിരിക്കുന്ന വാഗ്ദത്തദേശത്തേക്ക് കടക്കുന്നതിനുമുമ്പായി അവർ ദൈവത്തിൻെറ പ്രവാചക പ്രതിനിധിയായ യോശുവായുടെ കല്പനപ്രകാരം യഹോവയുടെ നിയമപെട്ട



കത്തേയും അതു ചുമക്കുന്നവരായ പുരോഹിതൻമാരേയും അവർക്കു മുമ്പിൽ സഞ്ചരിപ്പാൻ അനുവദിക്കുകയും അവർ അതിനു പിമ്പിലായി നിലകൊള്ളുകയും ചെയ്തതിൻെറ ഫലമായി ജോർദ്ദാൻ നദി അവരുടെ മുമ്പിൽ രണ്ടായി മാറി കൊടുക്കുകയും അവർ ഉണങ്ങിയ നിലത്തുകൂടി വാഗ്ദത്ത ദേശത്തേക്ക് പോവുകയും ചെയ്തു. എന്നാൽ ഇന്ന് നാം ദൈവത്തിനുമുമ്പിൽ നടക്കാനും കഴിയുമെങ്കിൽ ദൈവത്തിനു വഴികാട്ടി കൊടുക്കാനുമാണ് ശ്രമിക്കുന്നത്. തന്മൂലം നാം അറിയാത്ത വഴികളിൽ പതിയിരിക്കുന്ന ആപത്തുകളിലും അനർത്ഥങ്ങളിലും ചെന്നു ചേരുവാൻ ഇടവരുന്നു. എന്നാൽ സകലത്തിൻെറയും കാരണ ഭൂതനും ജഗന്നിയന്താവുമായ ദൈവത്തിൻെറ തൃക്കരങ്ങളിൽ നമ്മുടെ വഴികളെ നാം ഭരമേല്പിക്കുന്ന പക്ഷം എത്തേണ്ട സ്ഥാനങ്ങളിൽ നാം എത്തിച്ചേരും. അബ്രഹാം തൻെറ ദേശത്തേയും ചാർച്ചക്കാരേയും പിതൃഭവനത്തേയും വിട്ടു എന്നു പറയുന്നുണ്ടെങ്കിലും എന്തുകാണിച്ചു കൊടുത്തുവെന്ന് പറയുന്നില്ല കാണിപ്പാനിരിക്കുന്ന ദേശത്തേക്ക് യാത്ര ചെയ്ക എന്നു മാത്രമേ പറയുന്നുള്ളൂ. (ഉല്പ. 12 : 1, 2) അപ്പോഴപ്പോൾ ദൈവം കാണിച്ചുകൊടുത്ത പാതകളിലൂടെ സഞ്ചരിക്കുക മാത്രമാണ് ചെയ്തത്. ഈ ഒരു വിശ്വാസം നമുക്കും പുതുവർഷത്തിൽ ആവശ്യമാണ്.

പുതിയ അവസരങ്ങൾ പ്രയോജനകരമാക്കി തീർക്കുവാനും പുതിയ വെല്ലുവിളികളെ അഭിമുഖീകരിക്കുന്നതിനും ദൈവത്തിൻെറ കൃപ നമ്മുക്കാവശ്യമാണ്.

## അനുഭവങ്ങളുടെ പുതുക്കം

കഴിഞ്ഞുപോയിട്ടുള്ള വർഷങ്ങളിലെ അനുഭവങ്ങൾ അയവിറക്കുക വഴിയായി പുതുവർഷ ജീവിതം കരുപ്പിടിപ്പിക്കുന്നതിന് നമ്മുക്കിടയാകും. ഇന്നലെകളുടെ അനുഭവങ്ങളുടെ മൂശയിൽ പണിതീർത്ത ഒന്നായിരിക്കണം ഇന്നത്തെ നമ്മുടെ ജീവിതം. അതിനാലാണ് കാളിദാസൻ പറയുന്നത് ''To day well-lived makes every yesterday a dream of happiness, and every tomorrow a vision of hope; look well, there fore to this day'' എന്നാൽ കഴിഞ്ഞകാല ജീവിതത്തിലെ നഷ്ടപ്പെട്ട അവസരങ്ങളേയും മുറിപ്പെട്ട വികാരങ്ങളേയും ഓർത്ത് വിലപിക്കാതെ അവയെമറന്നുകൊണ്ട് കഴിഞ്ഞകാല പരാജയ കാരണങ്ങളേയും ദൈവം ചൊരിഞ്ഞു തന്ന അനുഗ്രഹങ്ങളേയും ഓർത്തുകൊണ്ട് നവീകരിക്കപ്പെട്ട ജീവിതം നയിക്കുവാൻ ശ്രമിക്കുകയാണ് ആവശ്യം

## വർത്തമാനകാലത്തിൽ ജീവിക്കുക

മിക്കവർക്കും ഭൂതകാല സംഭവങ്ങളിലും ഭാവികാല പ്രതീക്ഷകളിലും ജീവിക്കുക സുഖകരമായ ഒരു അനുഭൂതിയാണ് അങ്ങനെ പലരും

വർത്തമാനകാല ജീവിതത്തെ ശരിയായി വിനിയോഗിക്കുന്നില്ല. തന്മൂലം നമ്മുടെ ജീവിതത്തിൽ ഒന്നും പ്രവർത്തിക്കുവാൻ കഴിയാതെ നിഷ്പ്രഭരായി മാറുകയാണ് ചെയ്യുന്നത്. അതിനാൽ കഴിഞ്ഞകാല അനുഭവങ്ങളെ പററി നിരാശയോ വരുംകാലങ്ങളെപ്പററി അമിതമായ ആകാംക്ഷയോ ഉണ്ടാകരുത് അതുകൊണ്ടാണ് കർത്താവു പറയുന്നത് ''ആകയാൽ എന്തു തിന്നും എന്നു ജീവനായികൊണ്ടും എന്തു ഉടുക്കും എന്നു ശരീരത്തിനായി കൊണ്ടും വിചാരപ്പെടരുത്.........................കാക്കയെ നോക്കുവിൻ അവ വിതയ്ക്കുന്നില്ല കൊയ്യുന്നില്ല അതിനു പാണ്ടികശാലയും കളപ്പുരയും ഇല്ല. എങ്കിലും ദൈവം അവയെപുലർത്തുന്നു. പറവജാതികളെക്കാൾ നിങ്ങൾ എത്ര വിശേഷമുള്ളവർ പിന്നെ വിചാരപ്പെടുന്നതിനാൽ തന്റെ നീളത്തിൽ ഒരുമുഴം കൂട്ടുവാൻ നിങ്ങളിൽ ആർക്കു കഴിയും. (ലൂക്കോ. 12: 22-25) അതുപോലെ കഴിഞ്ഞകാലത്തെ അനുഭവങ്ങളെപ്പററി അമിതമായ പ്രശംസയോ വരുംകാലത്തെപ്പററി അമിതമായ പ്രതീക്ഷയോ ഉണ്ടാകരുത്. മുമ്പേ അവന്റെ രാജ്യവും നീതിയും അന്വേഷിക്കുകയാണ് ആവശ്യം. അങ്ങനെ നമുക്ക് ജീവിക്കുവാൻ സാധിക്കുമെങ്കിൽ നമ്മുടെ വർത്തമാനകാല ജീവിതം മികവുററതായിതീരും അതിനാൽ H. W. Long Fellow പറയുന്നതു നാം ശ്രദ്ധിക്കുക Trust no future, how ever pleasant. Let the dead past bury its dead acts Act in the living present, Heard with in and God over lead

അങ്ങനെ ഈ പുതുവത്സരം ദൈവത്തെ മുൻപിൽ നിർത്തികൊണ്ട് ഇന്നലകളിലെ അനുഭവങ്ങളെ മനസിലാക്കി വർത്തമാനകാലത്തിൽ പ്രവർത്തനങ്ങളെ ത്വരിതപ്പെടുത്തുവാൻ നമ്മേഏവരേയും ദൈവം സഹായിക്കട്ടെ.

- മാത്യൂസ് മാർ എപ്പിഫാനിയോസ്
മെത്രാപ്പോലീത്താ

എല്ലാ മാന്യവായനക്കാർക്കും

★ നവവത്സരാശംസകൾ ★

- പൗരസ്ത്യതാരം



# രക്ഷ : ചില തെററു ധാരണകൾ - XIII

**ഡോ. ഗീവർഗീസ് മാർ ഓസ്താത്തിയോസ്**
**മെത്രാപ്പോലീത്താ**

വിശ്വസിക്കുന്നവർക്ക് അവൻ തന്റെ രക്തംമൂലം പ്രായശ്ചിത്തമാകുവാൻ ദൈവം അവനെ പരസ്യമായി നിറുത്തിയിരിക്കുന്നു (റോമ. 3 : 23-25). ഇവിടെ പ്രായശ്ചിത്തം എന്നും R. S. V. യിൽ Expiation എന്നും A. V. യിൽ Propitiation എന്നും തർജ്ജമ ചെയ്തിരിക്കുന്ന മൂലപദം ഹിലസ്റേററിയോൻ എന്നാണ്. ഈ പദമാണ് കൃപാസനത്തെ സൂചിപ്പിക്കുന്നത്. അതിപരിശുദ്ധ സ്ഥലത്തെ കൃപാസനത്തിൽ പാപപരിഹാര രക്തം തളിക്കുവാൻ മഹാ പുരോഹിതൻ യാഗരക്തവുമായി ആണ്ടിൽ ഒരിക്കൽ പ്രവേശിക്കുന്നതുപോലെ, നമ്മുടെ നിത്യപുരോഹിതനായ യേശുക്രിസ്തു സ്വന്തരക്തവുമായി സ്വർഗീയ കൃപാസനത്തിൽനിന്നു നമുക്കു പാപപരിഹാരം തന്നിരിക്കുന്നു. തന്മൂലം പാപിയെ ശിക്ഷിക്കാതെ, പ്രായശ്ചിത്തം സ്വീകരിച്ചു രക്ഷിച്ചിരിക്കയാണ്, നമുക്കുവേണ്ടി പ്രായശ്ചിത്തം നല്കിയ നമ്മുടെ സ്ഥാനാപതി നമുക്കു വീണ്ടെടുപ്പ് ഉണ്ടാക്കിത്തന്നതിനാൽ നാം ഇനി അന്യന്മാരും പരദേശികളും അല്ല, സ്വന്തജനമാണ്; ശത്രുക്കൾ അല്ല, മിത്രങ്ങൾ ആണ്; പാപികൾ അല്ല, പരിശുദ്ധന്മാരാണ്; ശിക്ഷാർഹരല്ല, രക്ഷാർഹരാണ്; നരകയോഗ്യരല്ല; സ്വർഗ്ഗാർഹരാകുന്നു. 'മുമ്പെ ദൂരസ്ഥരായിരുന്ന നിങ്ങൾ ഇപ്പോൾ ക്രിസ്തുയേശുവിൽ ക്രിസ്തുവിന്റെ രക്തത്താൽ സമീപസ്ഥരായിത്തീർന്നു. അവൻ നമ്മുടെ സമാധാനം; അവൻ ഇരുപക്ഷത്തെയും ഒന്നാക്കി, ചട്ടങ്ങളും കല്പനകളുമായ ന്യായപ്രമാണം എന്ന ശത്രുത്വം തന്റെ ജഡത്താൽ നീക്കി വേർപാടിന്റെ നടുച്ചുവർ ഇടിച്ചുകളഞ്ഞതു സമാധാനം ഉണ്ടാക്കിക്കൊണ്ട് ഇരുപക്ഷത്തെയും തന്നിൽ ഒരേ പുതുമനുഷ്യനാക്കി സൃഷ്ടിപ്പാനും ക്രൂശിന്മേൽ ശത്രുത്വം ഇല്ലാതാക്കി അതിനാൽ ഇരുപക്ഷത്തെയും ഏകശരീരത്തിൽ ദൈവത്തോടു നിരപ്പിപ്പാനും തന്നെ' (എഫെ. 2 : 13 - 16) അവൻ നമ്മുടെ പാപങ്ങൾക്കു പ്രായശ്ചിത്തമാകുന്നു, നമ്മുടേതിന്നു മാത്രമല്ല, സർവ്വ ലോകത്തിന്റെ പാപത്തിനുംതന്നെ.

(1 യോഹ. 2 : 2) ഇങ്ങനെ സ്വയമേവ പ്രായശ്ചിത്തയാഗമായിത്തീർന്നതും തന്റെ സ്നേഹത്താലല്ലാതെ മററൊന്നുംകൊണ്ടല്ല (4 : 10).

## ശത്രുവിൽനിന്നുള്ള വീണ്ടെടുപ്പ്

84 വർഷം വൈധവ്യത്തിൽ യെരുശലേം ദേവാലയത്തിൽ മശിഹായെ കാത്തിരുന്ന ഹന്നാ യേശുക്കുഞ്ഞിനെ കണ്ടപ്പോൾ 'യെരുശലേമിന്റെ വീണ്ടെടുപ്പിനെ കാത്തിരുന്ന എല്ലാവരോടും അവനെക്കുറിച്ചു പ്രസ്താവിച്ചു' (ലൂക്കൊ. 2 : 38) റോമാ നുകത്തിൽനിന്നു യെരുശലേമിനെ വീണ്ടെടുക്കുന്നതിനല്ല ന്യായപ്രമാണം, പാപം, മരണം എന്നീ ശത്രുക്കളിൽ നിന്നു ലോകത്തെ മുഴുവൻ വീണ്ടെടുക്കുന്നതിനാണ് ദൈവം മർത്യനായത്. ന്യായപ്രമാണം അടിമ നുകം പോലെ ഭാരമായിരിക്കുന്ന മതഭാരത്തിൽനിന്നും മൃദുവും ലഘുവുമായ സുവിശേഷത്തിന്റെ ആനന്ദത്തിലേക്കും മരണത്തെ പ്രസവിക്കുന്ന പാപത്തിൽനിന്നു ജീവൻദാനം ചെയ്യുന്ന വിശുദ്ധിയിലേക്കും, മരണം പേടിസ്വപ്നമായിരുന്ന ഭീതിയിൽനിന്ന് മരണത്തെ സ്വർഗ്ഗത്തിലേക്കുള്ള ക്ലാസ്സു കയററമായി കരുതുന്ന ആനന്ദ നിത്യജീവിതാനുഭവത്തിലേക്കും വിശ്വാസികൾ വീണ്ടെടുക്കപ്പെട്ടിരിക്കുന്നതു മശിഹായുടെ മരണത്താലും ഉയിർപ്പാലും തന്നെ. 'അവനിൽ നമുക്ക് അവന്റെ രക്തത്താൽ അതിക്രമങ്ങളുടെ മോചനം എന്ന വീണ്ടെടുപ്പുണ്ട്" (എഫെ. 1 : 7) ഈ വീണ്ടെടുപ്പ് എന്നേക്കുമായി ഏകയാഗത്താൽ താൻ സാധിച്ചു. ആട്ടുകൊററന്മാരുടെയും പശുക്കളുടെയും രക്തത്താലല്ല, സ്വന്തരക്തത്താൽ തന്നെ ഒരിക്കലായിട്ടു വിശുദ്ധ മന്ദിരത്തിൽ പ്രവേശിച്ച് എന്നേക്കുമുള്ള വീണ്ടെടുപ്പു സാധിപ്പിച്ചു (എബ്രാ. 9 : 12) 'അതുകൊണ്ട് ഇപ്പോൾ ക്രിസ്തുയേശുവിലുള്ളവർക്ക് ഒരു ശിക്ഷാവിധിയുമില്ല' (റോമ. 8 : 1).

കാൽവറിയിലെ പരമയാഗത്താൽ വീണ്ടെടുക്കപ്പെട്ടവർ ഉൾക്കൊള്ളുന്ന സഭ (അപ്പൊ. പ്ര. 20 : 28) അന്ധകാരത്തിൽനിന്ന് അത്ഭുതപ്രകാശത്തിലേക്കു വിളിച്ചവന്റെ സത്ഗുണങ്ങൾ ഘോഷിക്കുവാൻ തെരഞ്ഞെടുക്കപ്പെട്ട ഒരു ജാതിയും, രാജകീയ പുരോഹിതവർഗ്ഗവും, വിശുദ്ധവംശവും സ്വന്തജനവും ആകുന്നു (1 പത്രൊ. 2 : 9) സകല അധർമ്മത്തിൽ നിന്നും



അവൻ നമ്മെ വീണ്ടെടുത്തിരിക്കുന്നതിനാൽ സൽകർമ്മങ്ങളിൽ ശുഷ്കാന്തിയുള്ളവരായിരിക്കണം (തീത്തൊ. 2 : 14) അന്തിമമായി നമുക്കു ലഭിക്കുവാൻ പോകുന്ന ശരീരത്തിന്റെ വീണ്ടെടുപ്പായ പുത്രത്വം തന്റെ പുനരാഗമനത്തിൽ നമുക്കു പൂർണ്ണമായി അനുഭവവേദ്യമാകും (റോമ. 8 : 23) ഇങ്ങനെ വീണ്ടെടുപ്പും ഒരു ത്രികാലാനുഭവമാകുന്നു - ക്രൂശിൽ നമ്മെ വീണ്ടെടുത്തു; സഭയിൽ നമ്മെ വീണ്ടെടുത്തുകൊണ്ടിരിക്കുന്നു; നിത്യതയിൽ പൂർണ്ണത ലഭിക്കുന്നു.

## അനുസരണത്തിന്റെ അന്തിമപടി

ആദാമിന്റെ അനുസരണക്കേട് ക്രൂശു വഹിപ്പാനുള്ള വിസമ്മതത്തിൽനിന്നും ഉണ്ടായി. വിലക്കപ്പെട്ട കനി ഭക്ഷിക്കാതിരിക്കണമെങ്കിൽ അച്ചടക്കത്തിനു തയ്യാറായിരിക്കണം. ക്രൂശ് അച്ചടക്ക ചിഹ്നമാണ്. ഇത്രത്തോളം മാത്രം ഇതിന്നപ്പുറം പോകരുത് എന്ന വിലക്കൽ അനുസരിച്ചുള്ള കഴിവാണു മനുഷ്യന്റെ പ്രത്യേകത. ആ കഴിവു ലഭിക്കണമെങ്കിൽ ത്യാഗാത്മകത വേണം. നമ്മുടെ കർത്താവു 'ക്രൂശിലെ മരണത്തോളം അനുസരണമുള്ളവനായി' ( അടുത്ത ലക്കം കാണുക ) അങ്ങനെ ഒന്നാം ആദാമിന്റെ അനുസരണക്കേടിന് രണ്ടാം ആദാം പരിഹാരമുണ്ടാക്കി (റോമ. 5 : 19) 'പുത്രൻ എങ്കിലും താൻ അനുഭവിച്ച കഷ്ടങ്ങളാൽ അനുസരണം പഠിച്ചു തികഞ്ഞവനായി തന്നെ അനുസരിക്കുന്ന ഏവർക്കും നിത്യരക്ഷയ്ക്കു കാരണഭൂതനായിത്തീർന്നു' (എബ്രാ. 5 : 8).

നമ്മുടെ രക്ഷകൻ ആജീവനാന്തം പിതാവിന്റെ ഇഷ്ടം ചെയ്തതിനാലാണ് ക്രൂശ്മരണത്തിനും തയ്യാറായത്. മാതാവിന്റെയും വളർത്തപ്പനായ യോസേഫിന്റെയും ഇഷ്ടത്തിനു രണ്ടാം സ്ഥാനവും സ്വർഗ്ഗീയ പിതാവിന്റെ ഇഷ്ടത്തിനു ഒന്നാം സ്ഥാനവും പന്ത്രണ്ടാമത്തെ വയസ്സിൽപ്പോലും താൻ നല്കിയല്ലൊ. 'എന്റെ പിതാവിനുള്ളതിൽ ഞാൻ ഇരിക്കേണ്ടത് എന്നു നിങ്ങൾ അറിയുന്നില്ലയോ?' (ലൂക്കൊ. 2 : 49) എന്ന ചോദ്യം മുതൽ 'പിതാവെ ഞാൻ എന്റെ ആത്മാവിനെ തൃക്കയ്യിൽ ഏല്പിക്കുന്നു' (ലൂക്കൊ. 23 : 46) എന്ന നിലവിളി വരെ പുത്രൻ വിഘ്നം കൂടാതെ പിതാവിനെ അനുസരിച്ചതായി നാം തിരുവചനത്തിൽ കാണുന്നു. (തുടരും)

# മാർ എപ്പിഫാനിയോസ്

Dn. Alex Daniel B. Sc., B. D., L. L. B.

4-ാം നൂററാണ്ടിൽ ജീവിച്ചിരുന്ന ഒരു ഗ്രീക്കു സഭാ പിതാവായിരുന്നു മാർ എപ്പിഫാനിയോസ് യറുശലേമിന് 23 മൈൽ തെക്കു പടിഞ്ഞാറായി സ്ഥിതി ചെയ്യുന്ന ബാസൻറുക്ക് എന്ന സ്ഥലത്ത് എ. ഡി 310 - നും 320 നും ഇടയിൽ ഇദ്ദേഹം ജനിച്ചു. എ. ഡി 403 നോടടുത്ത് കാലം ചെയ്തതായും ചരിത്രകാരന്മാർ രേഖപ്പെടുത്തിയിരിക്കുന്നു. അടൂരിൽ നിർമ്മിക്കുന്ന ആദ്ധ്യാത്മിക സംഘടനകളുടെ കേന്ദ്രത്തിന് മാർ എപ്പിഫാനിയോസ് സെൻറർ എന്ന് നാമകരണം ചെയ്തിരിക്കുന്നതും ഈ പിതാവിൻെറ സ്മരണ നിലനിർത്തുന്നതിനു വേണ്ടിയാണ്.

സന്യാസ വൃത്തിയിലും ആശ്രമ ജീവിതത്തിലും ആകൃഷ്ടനായ ഇദ്ദേഹം ചെറുപ്പത്തിൽ തന്നെ സന്യാസ സമൂഹത്തിൽ അംഗമാകയും നിഷ്ഠയോടുകൂടിയ ആശ്രമ ജീവിതത്തിൻെറ ചര്യകൾ അനുഷ്ടിക്കുകയും ചെയ്തു. പ്രാർത്ഥനയിലും നോമ്പിലും ഉപവാസത്തിലും അദ്ദേഹം സന്തോഷം കണ്ടെത്തി. താത്പര്യത്തോടു കൂടിയ ജീവിതചര്യ ആശ്രമത്തിൻെറ നേതൃനിരയിലേക്ക് അദ്ദേഹത്തെ ഉയർത്തി. ഓർത്തഡോക്സ് വിശ്വാസത്തെ എതിർക്കുന്ന വേദവിപരീതികൾക്കെതിരെ കർക്കശമായ നിലപാട് മാർ എപ്പിഫാനിയോസ് കൈക്കൊണ്ടിരുന്നു. ഗ്നോസ്ററിക് വിശ്വാസത്തെ അനുകൂലിച്ച ആശ്രമത്തിലെ 80 സന്യാസികളെ അദ്ദേഹം ആശ്രമത്തിൽ നിന്നും പുറത്താക്കി. ആശ്രമത്തിൻെറ വിശുദ്ധി സംരക്ഷിക്കുവാൻ കളങ്കമില്ലാത്ത വിശ്വാസശ്രേഷ്ടതയ്ക്കു മാത്രമേ സാധിക്കുകയുള്ളൂ എന്ന് അദ്ദേഹം പഠിപ്പിച്ചു. നിഖ്യാവിശ്വാസ പ്രമാണത്തിൽ അടങ്ങിയിരിക്കുന്ന വിശ്വാസ സത്യങ്ങളുടെ ഉന്നത മൂല്യങ്ങളെ സാധാരണക്കാർക്ക് മനസ്സിലാക്കി കൊടുക്കുവാൻ അദ്ദേഹം ദേശദേശാന്തരം സഞ്ചരിച്ചു പ്രഭാഷണങ്ങൾ നടത്തി.

ജന്മനാട്ടിൽ അദ്ദേഹം ഒരാശ്രമം സ്ഥാപിച്ചു. ഇദ്ദേഹത്തിൻെറ പാണ്ഡിത്യവും വിശ്വാസതീഷ്ണതയും മനസ്സിലാക്കി



ഇലീത്തിറോപോലീസിലെ ബിഷപ്പ് ഇദ്ദേഹത്തിന് പൗരോഹിത്യ പട്ടം നല്കി. ജ്ഞാനം കൊണ്ടും ഭക്തി ജീവിതം കൊണ്ടും തൻെറ സമകാലീനരുടെ ഇടയിൽ പ്രശസ്തനാകുവാൻ ഇദ്ദേഹത്തിന് സാധിച്ചു. അധികം താമസിയാതെ അനുഗൃഹീതനായ ഈ പുരോഹിതൻ കോൺസ്ററാൻഷ്യ എന്നപ്രദേശത്തെ ബിഷപ്പായി അവരോധിക്കപ്പെട്ടു. എ. ഡി 357 ൽ ഇദ്ദേഹം ആ ദ്വീപിലെ മെത്രാപ്പോലീത്തയായും ഉയർത്തപ്പെട്ടു. അനേകം സ്ഥലങ്ങൾ സന്ദർശിച്ച് വിശ്വാസം പഠിപ്പിക്കുകയും ആശ്രമങ്ങൾ സ്ഥാപിക്കുകയും ചെയ്തു. അദ്ദേഹം രചിച്ച ഗ്രന്ഥങ്ങൾ സത്യവിശ്വാസത്തിൻെറ വിലപ്പെട്ട രേഖകളായി ഇന്നും പ്രകീർത്തിക്കപ്പെടുന്നു. സന്യാസി എന്ന നിലയിൽ ധ്യാന ജീവിതംകൊണ്ടും പണ്ഡിതൻ എന്ന നിലയിൽ ദൈവിക ജ്ഞാനം കൊണ്ടും അനുഗൃഹീതനായ ഒരു പിതാവായിരുന്നു മാർ എപ്പിഫാനിയോസ്.

ഈ പുണ്യപിതാവിൻെറ നാമമാണ് 67-ാം വയസ്സിലേക്ക് പ്രവേശിച്ചിരിക്കുന്ന കൊല്ലം ഭദ്രാസന മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ട് സ്വീകരിച്ചിരിക്കുന്നത്. ആ നാമം അന്വർത്ഥമാക്കികൊണ്ട് സന്യാസ ജീവിതത്തിൻെറ വിശുദ്ധി കാത്തുസൂക്ഷിക്കുവാനും മലങ്കര സഭയിൽ അനേകരെ ഓർത്തഡോക്സ് വിശ്വാസം പഠിപ്പിക്കുവാനും ഇദ്ദേഹം ശ്രമിച്ചു കൊണ്ടിരിക്കുന്നു. മലങ്കരസഭയിൽ ഇന്ന് അറിയപ്പെട്ട ഒരു ധ്യാന ഗുരുവായി ഉയർന്നുവരുവാൻ തിരുമേനിയ്ക്ക് സാധിച്ചു. എളിമയും വിനയവും തിരുമേനിയുടെ മുഖമുദ്രയാണ്. ഈ യുഗത്തിൽ അനേകർക്ക് പ്രകാശം നല്കുന്ന എപ്പിഫാനിയോസ് ആയി ഉയർന്നു വരുവാൻ തിരുമേനിക്ക് സാധിക്കട്ടെ. എല്ലാവിധ ആശംസകളും നേരുന്നു.

# ക്രിസ്തീയമിഷൻ : അടിസ്ഥാന പ്രമാണങ്ങൾ

ഫാ. കെ. എൽ. മാത്യു വൈദ്യൻ

## എന്താണ് മിഷൻ ?

''ഇപ്പോൾ പിതാവേ, ലോകം ഉണ്ടാകും മുമ്പെ എനിക്ക് നിന്റെ അടുക്കൽ ഉണ്ടായിരുന്ന മഹത്വത്തിൽ എന്നെ നിന്റെയടുക്കൽ മഹത്വപ്പെടുത്തേണമേ'' (യോ. 17 : 5) ദൈവിക മഹത്വത്തിലേക്ക് സർവ്വ സൃഷ്ടിയേയും ആനയിക്കലാണ് മിഷൻ അഥവാ ക്രൈസ്തവ ദൗത്യനിർവ്വഹണം. 'മിസ്സിയോ' എന്ന ലാററിൻ വാക്കിനും 'അപ്പോസ്റേറാലോസ്' എന്ന ഗ്രീക്ക് വാക്കിനും 'ഞാൻ അയയ്ക്കുന്നു', 'അയയ്ക്കപ്പെട്ടവൻ' എന്നൊക്കെ അർത്ഥമുണ്ട്. ഞാൻ നിങ്ങളെ അയയ്ക്കുന്നു എന്നു കർത്താവ് തന്റെ ശിഷ്യൻമാരോട് പറഞ്ഞു വിടുന്നത് സർവ്വ സൃഷ്ടിയേയും രൂപാന്തരപ്പെടുത്തി പിതാവിന്റെയടുക്കലേക്ക് ചെല്ലുവിൻ എന്ന അർത്ഥത്തിലാണ് നാം മനസ്സിലാക്കേണ്ടത്. മഹത്വത്തിൽ നിന്ന് മഹത്വത്തിലേക്കുള്ള ഗമനമാണ് മിഷൻ.

## കൗദാശിക പശ്ചാത്തലം

ക്രിസ്തുവിന്റെ മനുഷ്യാവതാര പ്രവർത്തനങ്ങളിൽ ഈ ദൈവ മഹത്വം പ്രതിഫലിക്കുന്നു. കർത്താവിന്റെ എല്ലാ അത്ഭുതങ്ങളും ഇതും വെളിപ്പെടുത്തുന്നു. ക്രിസ്തുവിൽ ഏകോപിച്ച ദൈവസ്നേഹവും (agape) ദൈവിക മഹത്വവും (doxa) സ്വയം വെറുമയാക്കലും (kenosis or self - emptying) മിഷന്റെ അടിസ്ഥാന പ്രമാണങ്ങളാകുന്നു. അതെ, ക്രിസ്തുവാകുന്നു മിഷൻ. ക്രിസ്തുവിലുള്ള ജീവിതമാകുന്നു മിഷൻ. ക്രിസ്തുവിന്റെ നാമത്തിലുള്ള സജീവ സാക്ഷ്യമാകുന്നു മിഷൻ. നിത്യതയിലേക്കുള്ള വളർച്ചയാകുന്നു മിഷൻ.

വിളിക്കപ്പെട്ട വിളിക്കു യോഗ്യമായ ജീവിതമാകുന്നു മിഷൻ. പരിശുദ്ധാത്മാവിന്റെ നിയോഗത്തിലും വിശുദ്ധ സഭയുടെ കൗദാശിക പശ്ചാത്തലത്തിലും ഈ മഹത്വീകരണ പ്രക്രിയ നടക്കുന്നു, ത്രിത്വ നാമത്തിലുള്ള വി. മാമോദീസായും കർത്തൃ കല്പനകളുടെ ഉപദേശവും സകല ജാതികളേയും ശിഷ്യരാക്കുന്ന ജീവിത ശൈലിയും ലോകാവസാനത്തോളം ക്രിസ്തു കൂടെയുണ്ടെന്നുള്ള ഉറപ്പും (മത്താ. 28 : 19, 20) മിഷനിൽ അടങ്ങിയിരിക്കുന്നു. ദൈവവിളി അവനോടുകൂടി മഹത്വീകരിക്കപ്പെടേണ്ടതിനാണെന്ന് വി. വേദപുസ്തകം സാക്ഷിക്കുന്നു. (റോമ. 8 : 17, 1 പത്രോ. 5 : 11, റോമ. 9 : 23, 1 കൊരി. 2 : 7) അന്വേഷിക്കുകയും



അറിയുകയും പറയുകയും ചെയ്യുന്നത് ആയിത്തീരുന്നതിനു വേണ്ടിയാകണം.

## ക്രിസ്തു കേന്ദ്ര സ്ഥാനത്ത്

ആരാധിക്കുന്ന സമൂഹത്തിന്റെ ശരിയായ സ്തുതിപ്പാണ് മിഷൻ. കർത്താവിന്റെ. ജീവിതവും ഉപദേശങ്ങളും മരണവും ഉയിർത്തെഴുന്നേല്പും വീണ്ടും വരവുമാണ് ആരാധനയുടെ കാതൽ. ക്രിസ്തു ആണ് മിഷന്റെ കേന്ദ്രബിന്ദു. വിളിക്കപ്പെട്ട വിളിക്കു യോഗ്യമായി ജീവിക്കുന്നതാണ് ക്രിസ്തീയ പാത. ദൈവത്തിന്റെ വചനത്തിൽ അധിഷ്ഠിതമാണ് ഈ പാത. പരിശുദ്ധാത്മാവ് ഈ പാതയിലെ നടത്തിപ്പുകാരൻ. ദൈവവുമായുള്ള സജീവബന്ധവും (Vertical) സമസൃഷ്ടികളുമായുള്ള സജീവബന്ധവും (Horizontal) പാലിച്ച് സഭയുടെ നിയോഗം പൂർത്തീകരിക്കുന്നു മിഷനിൽ കൂടി. സ്വാർത്ഥതയ്ക്കും അഹംഭാവത്തിനും പിണക്കത്തിനും അവിടെ സ്ഥാനമില്ല. എങ്ങനെയാണ് ക്രിസ്തു മിഷന്റെ കേന്ദ്രസ്ഥാനത്ത് പ്രതിഷ്ഠിക്കപ്പെടുന്നത്? സ്വർഗ്ഗസ്ഥപിതാവായ ദൈവത്തിന്റെ ഇച്ഛ ക്രിസ്തുവിൽ പൂർണ്ണമായി നിറവേററപ്പെട്ടതുപോലെ നമ്മിലും നിറവേററപ്പെടുമെന്നതാണ് മിഷന്റെ അന്ത:സത്ത. ക്രിസ്തുവിന്റെ ഭാവം നമ്മിലുണ്ടാകണം. നമ്മുടെ ജീവിത ശൈലി ക്രിസ്തുവിന്റേതാകണം. ക്രിസ്തുവിന്റെ രക്ഷയുടെയും വീണ്ടെടുപ്പിന്റെയും പദ്ധതി നമ്മിൽ കൂടി പൂർത്തീകരിക്കണം. ക്രിസ്തുവിൽ നിന്ന് പഠിക്കുകയും ക്രിസ്തുവിൻമേൽ ചാരുകയും ക്രിസ്തുവിനെ കാത്തിരിക്കുകയും അവനിൽ നിന്ന് ശക്തി പ്രാപിക്കുകയും വേണം. ക്രിസ്തുവിനാൽ എഴുതപ്പെട്ട ലേഖനമായിത്തീരണം നാം ഓരോരുത്തരും. ക്രിസ്തുവുമായുള്ള ബന്ധത്തിൽ നിന്ന് ഒന്നും നമ്മെ വേർപിരിക്കാനിടയാകരുത്. പട്ടിണിയോ, കഷ്ടതയോ, മരണമോ, രോഗമോ, ആപത്തോ, വാളോ ഒന്നും തന്നെ ജീവൻ വെടിയാൻ നാം കടപ്പെട്ടവരാണ്.

## കെനോട്ടിക് ക്രിസ്തുശാസ്ത്രം

തന്നത്താൻ ഒഴിച്ച് മനുഷ്യനായിത്തീർന്ന യേശുക്രിസ്തുവാണ് വിശുദ്ധ പൗലോസിന്റെ ക്രിസ്തുശാസ്ത്ര ദർശനത്തിന്റെ പൊരുൾ. ഫിലിപ്പ്യാ ലേഖനം 2-ാം അദ്ധ്യായം 6 മുതൽ 8 വരെയുള്ള വാക്യങ്ങൾ നമ്മുടെ ശ്രദ്ധയാകർഷിക്കുന്നു. 'ദൈവരൂപത്തിലിരിക്കെ ദൈവത്തോടുള്ള സമത്വം മുറുകെപ്പിടിച്ചു കൊള്ളേണം എന്നു വിചാരിക്കാതെ യേശുക്രിസ്തു ദാസരൂപം എടുത്തു മനുഷ്യസാദൃശ്യത്തിലായി തന്നത്താൻ ഒഴിച്ചു വേഷത്തിൽ മനുഷ്യനായിത്തീർന്നു'. അതായത് ക്രിസ്തു ദൈവത്തോടുള്ള സമത്വത്തിലും ദൈവരൂപത്തിലും നിത്യതയിൽ സ്ഥിതിചെയ്തിരുന്ന അവസ്ഥയിൽ നിന്നും താണിറങ്ങി ദാസ വേഷം കൈക്കൊണ്ടു.

(തുടരും)

# വികലമായ പെന്തക്കോസ്തുപദേശം - III

## ബ്രദർ തോമസ് മാത്യു

6 ആത്മീയ വരത്തിൽ അന്യഭാഷക്കുമാത്രം അമിത പ്രാധാന്യം കൊടുത്ത് ജനത്തെ വഞ്ചിക്കുന്നു. അതിശ്രേഷ്ഠ വരമായ സ്നേഹം അനേകരിൽ ഇല്ലാതിരിക്കുന്നു. 1 കൊരി. 12- ാം അദ്ധ്യായം മുഴുവൻ വായിക്കുക.

7 ആത്മീയ ഉണർവ് എന്നത് യോഗങ്ങളും ശബ്ദകോലാഹലങ്ങളും വൈകാരികമായ അനുഭവമാണെന്ന് ഇവർ പഠിപ്പിക്കുന്നു. എഫേ. 5 : 15 അനുദിനം വിശ്വാസി പരിശുദ്ധാത്മാവിൽ നിറഞ്ഞ് വളരേണ്ടവരാണെന്ന കാര്യം ഇവർ മറക്കുന്നു.

8 ഓരോ രോഗിയേയും കാണുമ്പോൾ ഭൂതമാണെന്ന് ധരിച്ച് ഭൂതങ്ങളെ പുറത്താക്കിയേ മതിയാവു എന്നുപറഞ്ഞ് ആളുകളെ ഇളക്കുന്നതുകാരണം ഇത് ആത്മീയ പക്വതയില്ലാത്ത ഉപദേശിമാരുടെ ലക്ഷണമാണ്.

9 ദർശനം, സ്വപ്നം, തോന്നലുകൾ ഇവ ദൈവ നടത്തിപ്പായി ചില ഉപദേശിമാർ കരുതുന്നു.

10 വൈകാരികമായ അനുഭവങ്ങളുടെ പരമകാഷ്ഠ ലഭിക്കുമെന്നു കരുതി അതിനുവേണ്ടി കാംക്ഷിച്ച് പരിശുദ്ധാത്മാവിനെ ലഭിക്കുന്നതിനായി ചിലർ കാത്തിരിപ്പുയോഗങ്ങൾ നടത്താറുണ്ട്. ചിലർ പരിശുദ്ധാത്മാവിൽ പാടും ആത്മാവിൽ നൃത്തം ചെയ്യും പക്ഷേ രാത്രിയുടെ യാമം കഴിയുന്നതിനു മുമ്പ് 'ആത്മാവിൽ' കടുത്ത അസാന്മാർഗ്ഗത്തിൽ മുഴുകപോകുന്നു.

11 "അന്യോന്യം സ്നേഹിക്കുക" എന്ന ഏററവും വലിയ ഉപദേശത്തെ പ്രായോഗികമാക്കാത്തവരാണ് പെന്തക്കോസ്തുകാർ.

12 വിവിധ പെന്തക്കോസ്തു പ്രസ്ഥാനം പഠിപ്പിക്കുന്നതിൽ ത്രിത്വത്തിൽ മൂന്നാമനായ പരിശുദ്ധാത്മാവ് വെറും ശക്തി മാത്രമാണെന്ന് പഠിപ്പിച്ച് ദൈവനാമം ദുഷിക്കുന്നു.



13 സാമൂഹ്യപ്രശ്നം, സാമൂഹ്യനീതി, ക്ഷേമരാഷ്ട്രം, രാഷ്ട്രമീമാംസ ഇവ ദൈവവിരുദ്ധമാണെന്ന് പഠിപ്പിച്ചു ക്രിസ്തുവിന്റെ പ്രവർത്തന ഉപദേശങ്ങളെ വിസ്മരിക്കുന്നു.

14 മനുഷ്യന്റെ ആത്മാവിന്റെ രക്ഷയ്ക്ക് കൂടുതൽ കൊടുത്ത് ശരീരത്തിന്റെ രക്ഷ മറന്നുകളയുന്നു അതിനാൽ പെന്തക്കോസ്തുകാർ ദാനധർമ്മം ചെയ്യാൻ വിസ്മരിക്കുന്നു.

ഇങ്ങനെ നാം ചിന്തിക്കുമ്പോൾ ഏകവും വിശുദ്ധവും കാതോലികവും അപ്പോസ്തോലികവുമായ സഭയിലെ സത്യവിശ്വാസികൾ മനസ്സിലാക്കുക:- പലതര ഉപദേശം പാരിൽ മുളച്ചുപരക്കുന്നതിനാൽ നാം എല്ലാവരും ബാല്യം മുതൽ അറിഞ്ഞും പഠിച്ചും അനുഭവിച്ചതുമായ സത്യവിശ്വാസത്തിൽ നിലനിൽക്കാൻ ഈ ചെറുലേഖനം മുഖാന്തരമാകട്ടെ.

## ശിശുക്കളും ബാലന്മാരും സഭാംഗങ്ങളാണെന്ന് ബൈബിൾ പറയുന്നു

1 അപ്പോ. പ്ര. 21 : 5, 6 സോർനിവാസികൾ സ്ത്രീകളും കുട്ടികളുമായിവന്ന് കടൽക്കരയിൽവന്ന് മുട്ടുകുത്തി പ്രാർത്ഥിച്ചു.

2 ലൂർദ്ദയിൽ പാർക്കുന്ന എല്ലാവരും കർത്താവിങ്കലേക്കു തിരിഞ്ഞു.

3 സീയോനിൽ കാഹളം ഊതുവിൻ...........പൈതങ്ങളേയും മുലകുടിക്കുന്നവരേയും ഒന്നിച്ചുകൂട്ടുവിൻ യോശുവ 2 : 14, 15

4 മത്താ. 21 : 16 ശിശുക്കൾ പുകഴ്ത്തുന്നു.

5 വെളി. 20 : 12, എബ്രാ. 8 : 11, യോഹ. 1 : 15, യോശുവ. 24 : 15 ഇവ വായിക്കുക.

## പെന്തക്കോസ്തുകാർ ഉപയോഗിക്കാത്ത വേദപുസ്തകഭാഗങ്ങൾ

1 റോമ. 2 : 20, 21 ഹേ അന്യനെ ഉപദേശിക്കുന്നവനെ നീ നിന്നെത്തന്നെ ഉപദേശിക്കാത്തത് എന്ത്? മോഷ്ടിക്കുന്ന നീ മോഷ്ടിക്കുന്നുവോ? വ്യഭിചാരം ചെയ്യരുത് എന്നു പറയുന്ന നീ വ്യഭിചാരം ചെയ്യുന്നുവോ? വിഗ്രഹാരാധന വെറുക്കുന്നവൻ

ദിവ്യാഗ്രഹവും അത്യാഗ്രഹവുമായ വിഗ്രഹാരാധനയിൽ പങ്കു ചേർന്ന് ദൈവനാമം ദുഷിപ്പിക്കപ്പെടുന്നു.

2 യാക്കോ. 27 പിതാവായ ദൈവത്തിൻെറ മുമ്പാകെ ശുദ്ധ വും നിർമ്മലവുമായ ഭക്തി അനാഥരെയും വിധവമാരേയും അവരുടെ സങ്കടത്തിൽ ചെന്നുകാണുന്നതും ലോകത്താലുള്ള കളങ്കംപററാതെ തന്നത്താൻ കാത്തുകൊള്ളുന്നതും ആകുന്നു വി. മത്താ. 6 : 9

3 കർത്താവ് പറഞ്ഞത് ഈവണ്ണം പ്രാർത്ഥിപ്പാൻ ഈ സ്വർഗ്ഗീയ പ്രാർത്ഥനയായ "സ്വർഗ്ഗസ്ഥനായ പിതാവേ" ഉപയോഗിക്കുന്നില്ല.

4 ലൂക്കോ. 14 : 14 - ദരിദ്രൻമാർ, അംഗഹീനൻമാർ, മുടന്തർ, കുരുടൻമാർ എന്നിവരെ സൽക്കരിച്ചാൽ ഭാഗ്യവാനാകും എബ്ര. 12 : 1.

5 നിങ്ങളെ ചുററിനിൽക്കുന്ന രക്തസാക്ഷികളുടെ വലയത്തി ലേക്ക് കണ്ണുകൾ ഉയർത്തുന്നില്ല അതിനാൽ ഈ സഭകൾ ബല ഹീനമാകുന്നു.

6 മത്താ. 25 : 40, 45 ഈ ചെറിയവരിൽ ഒരുത്തന് ചെയ്ത തെല്ലാം ചെയ്തു അക്കാര്യം വിസ്മരിക്കുന്നു.

**തെററിക്കരുത്**

മത്താ. 24 : 4 ആരും നിങ്ങളെ തെററിക്കാതിരിക്കാൻ സൂക്ഷിച്ചു കൊൾവിൻ.

മത്താ. 24 : 5 ഞാൻ ക്രിസ്തുവെന്ന് പേർ പറഞ്ഞ് വന്ന് പലരേയും തെററിക്കും.

കൊലൊ. 2 : 4 വശീകരണ വാക്കുകൊണ്ട് നിങ്ങളെ തെററിക്കരുത്.

1 യോഹ. 2 : 26 നിങ്ങളെ തെററിക്കുന്നവരെ ഓർത്ത് ഞാൻ എഴുതുന്നു.



യെശ. 47 : 10 നിൻെറ ജ്ഞാനവും നിൻെറ വിദ്യയും നിന്നെ തെററിച്ചുകളഞ്ഞു.

യെശ. 44 : 20 വഞ്ചിക്കപ്പെട്ടവൻെറ ഹൃദയം അവനെ തെററിച്ചുകളഞ്ഞു.

വെളി. 12 : 9 ഭൂതലത്തെ മുഴുവൻ തെററിച്ചുകളഞ്ഞ സാത്താൻ.

വെളി. 13 : 4 വലിയ അടയാളങ്ങൾ പ്രവർത്തിച്ച് ഭൂവാ സികളെ തെററിക്കും.

സദൃശ്യ. 19 : 17 എളിയവരോടു കൃപ കാട്ടുന്നവൻ യഹോ വയ്ക്ക് വായ്പ കൊടുക്കുന്നു.

സങ്കീ. 41 : 1 എളിയവനെ ആദരിക്കുന്നവൻ ഭാഗ്യവൻ.

ഫിലി. 2 : 21 യേശുക്രിസ്തുവിൻെറ കാര്യമല്ല സ്വന്ത കാര്യം എല്ലാവരും നോക്കുന്നു.

## റവ. ഫാ. കെ. എൽ. മാത്യു വൈദ്യന് മാർ ഡയോനീഷ്യസ് അവാർഡ്

ഏററവും മികച്ചഗ്രന്ഥകാരനും വേദശാസ്ത്ര പണ്ഡിതനുമുള്ള മാർ ഡയോനീഷ്യസ് അവാർഡിന് 'പൗരസ്ത്യതാരം' ചീഫ് എഡിററായിക്കൂടി പ്രവർത്തി ച്ചു വരുന്ന റവ. ഫാ. കെ. എൽ. മാത്യു വൈദ്യൻ അർഹ നായി. അദ്ദേഹത്തിൻെറ "ഹഗിയോസ് - ഗ്രന്ഥാവലി" യെ ആസ്പദമാക്കിയാണ് ഈ ബഹുമതി സിദ്ധിച്ചിട്ടു ള്ളത്. ബഹു.അച്ചന് 'പൗരസ്ത്യതാര'ത്തിൻെറ അനുമോ ദനങ്ങൾ! അഭിവാദനങ്ങൾ! - പബ്ളിഷർ

# ദിവ്യബോധനം ദശവാർഷികം ആഘോഷിക്കുന്നു

മലങ്കര ഓർത്തഡോക്സ് സഭയുടെ അത്മായ പരിശീലനക്കളരിയായ ദിവ്യബോധനം പഠനപദ്ധതി ദശവാർഷികം ആഘോഷിക്കുന്നു. ഓർത്തഡോക്സ് വൈദിക സെമിനാരിയുടെ ചുമതലയിൽ 1984 - ലാണ് ഈ പദ്ധതി ആരംഭിച്ചത്. കഴിഞ്ഞ നാല് ബാച്ചുകളിലായി ആയിരത്തിൽപരം വിദ്യാർത്ഥികൾ സർട്ടിഫിക്കറ്റ് /ഡിപ്ലോമാ/ തിരുവചന ഭാഷ്യം എന്നീ പഠനം പൂർത്തിയാക്കി സഭയുടെ വിവിധ മേഖലകളിൽ പ്രവർത്തിക്കുന്നു. ഡോക്ടർമാർ, എൻജിനീയർമാർ, കോളജ് അദ്ധ്യാപകർ, ഉദ്യോഗസ്ഥർ, ബിസിനസുകാർ, വീട്ടമ്മമാർ, കന്യാസ്ത്രീകൾ വിദ്യാർത്ഥികൾ തുടങ്ങി ജീവിതത്തിന്റെ വിവിധ തലങ്ങളിൽ പ്രവർത്തിക്കുന്നവർ ഇവരിൽ ഉൾപ്പെടുന്നു. ഇപ്പോൾ നടക്കുന്ന അഞ്ചാം ബാച്ചിൽ 369 പേർ 45 കേന്ദ്രങ്ങളിലായി പഠനം നടത്തിവരുന്നു.

ദശവാർഷികത്തിന്റെ ഭാഗമായി ത്രിവൽസര ഡിഗ്രി കോഴ്സ്, ദിവ്യബോധനം, ബുക്ക് ക്ലബ് എന്നിവ ആരംഭിക്കുന്നു. ദിവ്യബോധനത്തിന്റെ രജിസ്ട്രാറായി സെമിനാരി അദ്ധ്യാപകനായ ഫാ. ജോർജ് പുലിക്കോട്ടിനെയും, സെൻട്രൽ ഓർഗനൈസറായി ചെങ്ങന്നൂർ ഭദ്രാസനത്തിൽ ദിവ്യബോധനം ഡയറക്ടറായി പ്രവർത്തിച്ചുവരുന്ന ശ്രീ. സി. എം. തങ്കച്ചനേയും പുതുതായി നിയമിച്ചു.

1995 മാർച്ച് 2 ന് നടക്കുന്ന സെമിനാരി കോൺവൊക്കേഷനിൽ വച്ച് ഡിഗ്രികോഴ്സ് ഉത്ഘാടനം ചെയ്യപ്പെടും. ദിവ്യബോധനം പഠനപദ്ധതിയുടെ P. O. C. E., D. O. C. E. എന്നീ കോഴ്സുകൾ അമ്പതു ശതമാനം മാർക്കോടെ പാസ്സായവർക്കു മാത്രമേ ഡിഗ്രി കോഴ്സിൽ പ്രവേശനം ലഭിക്കുകയുള്ളൂ. വൈദിക സെമിനാരി അദ്ധ്യാപകർ തയ്യാറാക്കുന്ന 15 പുസ്തകങ്ങളുടെ വിശകലന പഠനം, പ്രൊജക്ട് വർക്ക്, തീസീസ്,



സെമിനാർ തുടങ്ങിയവ ഉൾക്കൊള്ളുന്നതാണ്, ഡിഗ്രി കോഴ്സിന്റെ കരിക്കുലം ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ് രചിക്കുന്ന 'പൗരസ്ത്യ സഭാദർശനം' എന്ന കൃതിയാണ് 15 ഗ്രന്ഥങ്ങളിൽ ആദ്യത്തേത്. പ്രസ്തുത ഗ്രന്ഥം കോൺവൊക്കേഷനിൽ വച്ച് പ്രകാശനം ചെയ്യപ്പെടും.

നിലവിലുള്ള ദിവ്യബോധനം കോഴ്സുകളുടേയും 6 -ാം ബാച്ചിലേക്ക് 1995 മാർച്ചിൽ പ്രവേശനം ആരംഭിക്കുന്നതാണ്. എല്ലാ ഭദ്രാസനങ്ങളിലും 1995 ജനുവരിക്ക് മുൻപായി ഭദ്രാസന ആലോചനാ യോഗങ്ങൾ ഇടവക മെത്രാപ്പോലീത്തായുടെ അദ്ധ്യക്ഷതയിൽ കൂടുകയും, ഭദ്രാസന ഡയറക്ടർമാരേയും / ഡിസ്ട്രിക്റ്റ് / യൂണിറ്റ് ഓർഗനൈസർമാരേയും നിയമിച്ച് യൂണിറ്റ് രജിസ്ട്രേഷനുകൾ ആരംഭിക്കുകയും ചെയ്യും.

സഭയുടെ എല്ലാ പ്രസിദ്ധീകരണങ്ങളും സഭാംഗങ്ങളുടെ കൈവശം എത്തിക്കുക എന്ന ലക്ഷ്യത്തോടെയാണ് ദിവ്യബോധനം ബുക്ക് ക്ലബ് ആരംഭിക്കുന്നത്. വിവിധ ഭദ്രാസനങ്ങളിൽ നിയമിക്കപ്പെടുന്ന ഏജൻറുമാർ / ഡിസ്ട്രിക്റ്റ് ഓർഗനൈസർമാർ എല്ലാ ഇടവകകളിലും പുസ്തക പ്രദർശനവും വിതരണവും നടത്തത്തക്കരീതിയിലാണ് പരിപാടി ആസൂത്രണം ചെയ്യുന്നത്. പാരീഷ് ലൈബ്രറികളും കുടുംബ ലൈബ്രറികളുമാണ് ലക്ഷ്യമിട്ടിരിക്കുന്നത്.

ഓർത്തഡോക്സ് സഭാവിശ്വാസവും പൗരസ്ത്യ സഭാദർശനവും സമഗ്രമായി പഠിക്കുവാൻ സഭാംഗങ്ങൾക്ക് അവസരം ഒരുക്കുക എന്ന ലക്ഷ്യത്തോടെ പ്രവർത്തിച്ചുവരുന്ന ദിവ്യബോധനപഠനപദ്ധതി എല്ലാ ഭദ്രാസനങ്ങളിലും, ഗ്രൂപ്പ്, ഇടവക തലങ്ങളിലും ആത്മീയ സംഘടനകളുടെ സഹകരണത്തോടെ നടപ്പാക്കേണ്ടത് ഏററവും ആവശ്യമാണെന്ന് ഒക്ടോബർ 29- ന് സോഫിയാസെൻററിൽ കൂടിയ ദിവ്യബോധനം കേന്ദ്രതല ആലോചനാസമിതി അഭിപ്രായപ്പെട്ടു. പ്രസിഡൻറ് ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ് അദ്ധ്യക്ഷത വഹിച്ചു. സഭയിൽ ഒരു ആദ്ധ്യാത്മിക പ്രബുദ്ധത ഉണ്ടാക്കുക എന്ന ലക്ഷ്യത്തോടെയാണ് ദിവ്യബോധനം പഠനപദ്ധതി 1984 - ൽ ആരംഭിച്ചതെന്നും ആ ലക്ഷ്യം മുൻപിൽ കണ്ടുകൊണ്ട് തുടർന്നു

## മരണവും രൂപാന്തരവും - XIX

### പോൾ സിനിരാജ് മുഹമ്മദ്

പതിനഞ്ചു കോടിയോളം കിലോമീററാണു ഭൂമിയിൽനിന്നു സൂര്യനിലേക്കുള്ള ദൂരം. പ്രകാശവേഗതയിൽ എട്ടുമിനിട്ടു സഞ്ചരിച്ചാൽ മതി. ഒരു സെക്കൻററിൽ മൂന്നുലക്ഷത്തിൽപരം കിലോമീററർ വേഗത. അതായതു മണിക്കൂറിൽ 110 കോടിയിൽപ്പരം കിലോമീററർ ! അതിനെ ഒരു ദിവസത്തിൻെറ മണിക്കൂറുകളായ 24 കൊണ്ടു ഗുണിച്ചിട്ട്, ഒരു വർഷത്തെ ദിവസങ്ങളായ 365 1/4 കൊണ്ടു വീണ്ടും ഗുണിക്കുമ്പോൾ ഒരു പ്രകാശവർഷത്തിൻെറ ദൈർഘ്യം കിട്ടും.

---

പ്രവർത്തിക്കണമെന്ന് മെത്രാപ്പോലീത്താ ഉദ്ബോധിപ്പിച്ചു ഇക്കാര്യത്തിൽ വൈദിക വിദ്യാർത്ഥികളുടെ പ്രത്യേകസേവനം ലഭ്യമാക്കുന്നതാണ്. ഫാ. ടി. ജെ. ജോഷ്വാ, ഫാ. ഡോ. കെ. എം. ജോർജ്, സെമിനാരി ഫാക്കൽററി അംഗങ്ങൾ തുടങ്ങിയവർ ചർച്ചയ്ക്ക് നേതൃത്വം നൽകി.

ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ് (പ്രസിഡൻറ്) ഫാ. ടി. ജെ. ജോഷ്വാ (ഡയറക്ടർ), ഫാ. സി. സി. ചെറിയാൻ (കോ - ഓർഡിനേററർ), ഫാ. ജോർജ് പുലിക്കോട്ടിൽ (രജിസ്ട്രാർ), ഫാ. ഡോ. ജോൺ മാത്യൂസ് (ഇംഗ്ലീഷ് വിഭാഗം രജിസ്ട്രാർ), ശ്രീ. സി. എം. ശങ്കച്ചൻ (സെൻട്രൽ ഓർഗനൈസർ) ശ്രീ. വി. ഐ. ഏബ്രഹാം. (കേന്ദ്ര ഓഫീസ് സെക്രട്ടറി) തുടങ്ങിയവർ ഉൾക്കൊള്ളുന്ന കേന്ദ്രസമിതി ദിവ്യബോധനം പദ്ധതിയുടെ പ്രവർത്തനങ്ങൾക്ക് ചുക്കാൻ പിടിക്കുന്നു.

ദിവ്യബോധനം പഠനപദ്ധതിയെക്കുറിച്ച് കൂടുതൽ വിവരങ്ങൾ അറിയുവാൻ ആഗ്രഹിക്കുന്നവരും, കോഴ്സുകളിൽ ചേരുവാൻ താല്പര്യപ്പെടുന്നവരും രജിസ്ട്രാർ, ദിവ്യബോധനം, പി. ബി. നമ്പർ 98, ഓർത്തഡോക്സ് സെമിനാരി, കോട്ടയം 686001 എന്ന വിലാസത്തിൽ ബന്ധപ്പെടുക.

**- ഫാ. സി. സി. ചെറിയാൻ**
(കോ - ഓർഡിനേററർ)



സൂര്യനോട് ഏററവും അടുത്തുള്ള നക്ഷത്രത്തിലേക്ക് നാലു പ്രകാശവർഷമാണകലം. നാം അധിവസിക്കുന്ന ഗ്യാലക്സിയുടെ തൊട്ടരികിൽ 'ആന്ദ്രോമീദ' എന്ന ഗ്യാലക്സിയാകുന്നു. ഭൂമിയിൽനിന്നും അതിലേക്കുള്ള ദൂരമാകട്ടെ 20 ലക്ഷം പ്രകാശവർഷമാണ്. ചുരുക്കത്തിൽ, ശരാശരി 60 വയസ്സു പ്രായമുള്ള മനുഷ്യൻ ആന്ദ്രോമീദയുടെ 20 ലക്ഷം വർഷം മുമ്പുണ്ടായിരുന്ന സ്ഥിതിയെയാണു കാണുന്നത്. അതിൻെറ ഇന്നത്തെ അവസ്ഥയെ ഭൂമിയിലുള്ളവർക്കു കാണുവാൻ അടുത്ത 20 ലക്ഷം വർഷം കാത്തിരിക്കേണ്ടി വരും. അഥവാ ഇന്ന് അതിലൊരു പൊട്ടിത്തെറിയുണ്ടായാൽ അത്രയും കാലം കഴിഞ്ഞേ നമുക്കു വെളിപ്പെടുകയുള്ളു എന്നു സാരം. ഭൂമിയിൽ മനുഷ്യൻ ഉളവാകുന്നതിനും എത്രയോ കാലങ്ങൾക്കു മുമ്പുണ്ടായിരുന്ന ആന്ദ്രോമീദയുടെ അവസ്ഥയെയാണ് ഇന്നത്തെ ശാസ്ത്രജ്ഞൻമാർ കണ്ടുകൊണ്ടിരിക്കുന്നതെന്നോർക്കുക !

അബ്രഹാം എൻെറ ദിവസം കണ്ടു; സന്തോഷിച്ചുമിരിക്കുന്നു. കർത്താവു പറഞ്ഞു. അപ്പോൾ യഹൂദൻമാർ ചോദിച്ചു: നിനക്ക് അമ്പതു വയസായിട്ടില്ല; നീ അബ്രഹാമിനെ കണ്ടിട്ടുണ്ടോ ക്രിസ്തുവിനു മുമ്പു 1900-ൽ ജീവിച്ചിരുന്നവനാണ് അബ്രഹാം. അതുകൊണ്ടാണ് ഇവ്വണ്ണം ചോദ്യമുണ്ടായത്. കർത്താവുകൊടുത്ത മറുപടി: അബ്രഹാം ജനിക്കുന്നതിനുമുമ്പേ ഞാനുണ്ട്.

നക്ഷത്രഗോളങ്ങളിൽ നടക്കുന്ന ഒരു സംഗതിപോലും തൽസമയത്തു ഭൂമിയിൽ വെളിപ്പെടുന്നില്ല. സൂര്യനിൽ സംഭവിക്കുന്നതു തന്നെ എട്ടുമിനിട്ടു കഴിഞ്ഞായിരിക്കും നാം അറിയുക. എന്നിരുന്നാലും ദശലക്ഷണക്കിനു പ്രകാശവർഷങ്ങൾ സഞ്ചരിക്കാൻ നമ്മുടെ ജഡനേത്രങ്ങൾക്കു കാഴ്ചശക്തിയുണ്ട്. പ്രകാശത്തിൻെറ അതേ വേഗതയിൽ!

ശാസ്ത്രീയോപകരണങ്ങളിൽക്കൂടി ആയിരംകോടി പ്രകാശവർഷത്തിനപ്പുറമുള്ള ഗ്യാലക്സികൾവരെ കണ്ടെത്തുവാൻ മനുഷ്യനു സാധിച്ചിരിക്കുന്നു. ഭൂമിയിൽനിന്നും ഒരു ദിക്കിലേക്കുള്ള കാഴ്ചയാണിത്. മറുദിക്കിലേക്കും ആയിരം കോടി ദിക്കുകൾക്കിടയിലുള്ള പ്രകാശവർഷത്തിൻെറ വ്യാസം 2000 കോടി. ഇത്രയേറെ ചതുരശ്ര വിസ്തീർണ്ണം കണ്ടുപിടിച്ച ബഹിരാകാശ ഗവേഷകൻമാർ പ്രപഞ്ചത്തിൻെറ അതിർത്തി നിർണ്ണയിക്കുന്നതിൽ പരാജയപ്പെട്ടിരിക്കുന്നു. മുമ്പു കാഴ്ചയ്ക്കപ്പുറം ഒന്നുമില്ലെന്നായിരുന്നു മനുഷ്യൻെറ അവകാശവാദം. ഇന്ന് മറിച്ചു ചിന്തിക്കുന്നു.

ജഡനേത്രങ്ങൾക്ക് ഇത്രയധികം കാണാൻ കഴിയുന്നു എങ്കിൽ ആത്മ നേത്രങ്ങൾക്ക് എത്രയധികം ? അവർക്കു തൽസമയവിശേഷങ്ങൾ അറിയുവാനും സാധിക്കും. ശബ്ദത്തിൻെറ കാര്യവും അവ്വണ്ണംതന്നെ. എന്നിരിക്കെ അബ്രഹാമിൻെറ മടിയും പാതാളവും തമ്മിലുള്ള ദൂരം എത്രയെന്നു നമുക്കു ചിന്തിക്കുവാൻ സാധിക്കുമോ ?

ജ്യോതിശാസ്ത്രജ്ഞൻമാർ മറെറാരു യാഥാർത്ഥ്യവും കൂടി കണ്ടെത്തി. എല്ലാ ഗ്യാലക്സികളും നമ്മിൽനിന്നും, അവ തമ്മിൽ തമ്മിലും അകന്നകന്നു പെയ്ക്കൊണ്ടിരിക്കുന്നു. പറുദീസയും പാതാളവും തമ്മിൽ വലിയൊരു വിടവുള്ളതായും വേദപുസ്തകം സൂചിപ്പിക്കുന്നു.

## ഔട്ട് ഹൗസ്

ദേഹവിയോഗം പ്രാപിച്ച ആത്മാക്കളുടെ മേൽ ഉടൻ ന്യായവിധിയുണ്ടാകുമെന്നു ധരിച്ചുകൂടാ. ക്രിസ്തുവിന്റെ മഹത്വപ്രത്യക്ഷതയ്ക്കു മുമ്പു സ്വർഗ്ഗത്തിലേക്ക് കരേറപ്പെടുകയുമില്ല. (എത്ര യോഗ്യനായിരുന്നാലും) ഒടുക്കത്തെ പുനരുത്ഥാനത്തിനു മുമ്പ് ഒരുവന്റെ ആത്മാവു സ്വർഗ്ഗത്തിലേക്ക് എടുക്കപ്പെടുമെന്നു പറയുന്നവർ ക്രിസ്ത്യാനികളുമല്ല; യഹൂദൻമാരുമല്ല; വി. ജസ്ററിൻ മാർട്ടിയർ അഭിപ്രായപ്പെട്ടിരിക്കുന്നു.

പുനരുത്ഥാനത്തിൽ ആത്മാക്കൾ വീണ്ടും ശരീരത്തോടുചേർന്ന് ഉയിർപ്പിക്കപ്പെട്ട ശേഷമായിരിക്കും അന്ത്യന്യായവിധിയെന്നു സുനിശ്ചിതം.

വൈമാനികയാത്രികർ സുരക്ഷിതവിഭാഗത്തിന്റെയും മററും പരിശോധനയ്ക്കായി ഒന്നോ രണ്ടോ മണിക്കൂറുകൾക്കു മുമ്പുതന്നെ വിമാനത്താവളത്തിൽ ഹാജരാകേണ്ടതുണ്ട്. സാങ്കേതിക കാരണങ്ങളാൽ വിമാനം പുറപ്പെടുന്നതിന് എത്ര താമസം നേരിട്ടാലും റിപ്പോർട്ടു ചെയ്ത യാത്രികർ വിമാനക്കമ്പനികളുടെ അതിഥികളായി കഴിയുകയാണു പതിവ്.

ഇപ്രകാരം ഭൗമലോകം വിട്ട വിശുദ്ധൻമാർ നിത്യ സ്വർഗ്ഗത്തിലേക്കുള്ള പുനരുത്ഥാനവും കാത്തുകഴിയുന്നു. ക്രിസ്തുവിന്റെ സാന്നിദ്ധ്യവും രാജകീയാനന്ദവും അവർക്കവിടെയുണ്ട്. അവന്റെ രാജ്യവും നീതിയും അന്വേഷിച്ചും, അവന്റെ ഹിതമനുസരിച്ചും ജീവിച്ച രാജ്യത്തിന്റെ പുത്രൻമാരാണവർ. സ്വർഗ്ഗത്തിന്റെ ഔട്ട് ഹൗസാണ് അവരുടെ പാർപ്പിടമായ അബ്രഹാമിന്റെ മടി.

പരിശുദ്ധൻമാരുടെ ആത്മാക്കൾ സുഖകരമായ ഒരു സ്ഥാനത്ത് സ്വസ്ഥമായിരിക്കുന്നു. നീതികെട്ടവരും ദുഷ്ടൻമാരും അന്ത്യന്യായവിധിയുടെ കാലംവരെ വിലപിച്ചുംകൊണ്ട് ഒരു വിഷമസ്ഥാനത്തു സ്ഥിതി ചെയ്യുന്നു: വി. ജസ്ററിൻ മാർട്ടിയറുടെ മറെറാരഭിപ്രായമാണിത്.

അതെ! അഭക്തരും, അനുസരണം കെട്ടവരുമായ (ദൈവ) രാജ്യദ്രോഹികൾ അന്ത്യന്യായവിധിവരെയും പാതാളത്തിൽ റിമാൻറിലായിരിക്കും. ജീവിച്ചിരുന്നപ്പോൾ അനുതപിക്കാൻ മനസ്സില്ലാതിരുന്ന നാശയോഗ്യരാണവർ. പാതാളത്തെ നരകത്തിന്റെ ഔട്ട് ഹൗസായും പരിഗണിക്കാം.

## ആത്മാവു വേർപെട്ട ശരീരം

### ശരീരം നിദ്ര കൊള്ളുന്നു

ഭൂതാത്മകമായ ദേഹവും, ഭൂതാതീതമായ ആത്മാവും ഉള്ള മനുഷ്യൻ ദേഹവിയോഗം പ്രാപിക്കുമ്പോൾ ദേഹം അതിന്റെ മൂലപദാർത്ഥങ്ങളിലേക്കു തിരികെ ചേരും. ജഡം പൂഴിയിലേക്കും, ആത്മാവു ദൈവത്തിങ്കലേക്കും പോകുന്നു എന്നു സഭാപ്രസംഗി പറയുന്നു.

ശാരീരിക വ്യാപരത്തിനു കാരണഭൂതനായ ആത്മാവു വേർപെടുമ്പോൾ ശരീരം നിർജീവമായിത്തീരും. മരിച്ചു മണ്ണോടു ചേരുന്ന ദേഹത്തിനു പ്രവർത്തിക്കാൻ കഴിയുന്നതല്ല.

വൈദ്യുതിപ്രവാഹം അറിയണമെങ്കിൽ അതിനു പ്രവർത്തിക്കാനുള്ള ബൾബോ, ഫാനോ, യന്ത്രമോ ആവശ്യമാണ്. പ്രവർത്തിക്കുമ്പോൾ മുഖാന്തിരങ്ങൾക്കു ചൂടും വെളിച്ചവും ശക്തിയും അനുഭവപ്പെടും. സ്വിച്ച് ഓഫ് ചെയ്തിരുന്നാലും വൈദ്യുതി ഇല്ലാതിരിക്കുന്നില്ല അപ്പോൾ മുഖാന്തിരങ്ങൾ വിശ്രമത്തിലാണ്.

ഇപ്രകാരം ആത്മാവിനു ശാരീരികപ്രവർത്തനം നിർവ്വഹിക്കാൻ ശരീരം കൂടിയേ തീരൂ. ആത്മാവിന്റെ ചൈതന്യത്തെ ആശ്രയിച്ചിരിക്കും ശരീരത്തിന്റെ പ്രവർത്തനശേഷി. ആത്മാവു വേർപെടുമ്പോൾ ശരീരം വിശ്രമത്തിലായിരിക്കും.

''എഴുതുക: ഇന്നുമുതൽ കർത്താവിൽ മരിക്കുന്ന മൃതൻമാർ ഭാഗ്യവാൻമാർ; അതെ, അവർ തങ്ങളുടെ പ്രയത്നങ്ങളിൽനിന്നു വിശ്രമിക്കേണ്ടതാകുന്നു; അവരുടെ പ്രവൃത്തി അവരെ പിന്തുടരുന്നു എന്ന് ആത്മാവു പറയുന്നു.

തലമുറകൾക്കുവേണ്ടി ധനം സമ്പാദിക്കുക, വീടുവെച്ചു കൊടുക്കുക, തൊഴിലുണ്ടാക്കിക്കൊടുക്കുക, വിവാഹിതരാക്കുക എന്നിത്യാദിയിൽ നിന്നാണു വിശ്രമിക്കേണ്ടത്. ശാരീരികമായി പ്രയത്നിക്കേണ്ടുന്ന പ്രാപഞ്ചിക ക്ലേശങ്ങളിൽനിന്ന്.

എന്നാൽ അവരുടെ അതുവരെയുള്ള പ്രവൃത്തികൾ അവരോടു ചേർന്നിരിക്കും. ''അവനവൻ ശരീരത്തിൽ ഇരിക്കുമ്പോൾ ചെയ്തതു നല്ലതാകിലും തീയതാകിലും അതിനു തക്കവണ്ണം പ്രാപിക്കേണ്ടതിന്നു ക്രിസ്തുവിന്റെ ന്യായാസനത്തിനു മുമ്പാകെ നില്ക്കേണ്ടിവരും. (തുടരും)

Reg. No. H-11827/94
Postal Lis. K L/PTA/52



Printed & Published by Pro Fr. A. Daniel, for Kollam Diocese of Malankara Orthodox Church at BABU PRINTERS, KUNDARA Phone : 23389 Chief Editor Rev. Fr. K. L. Mathew Vaidyan